

കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, ദുഃഖിതരെപ്പോലെയായിരുന്നെങ്കിലും നീ സദാ ആനന്ദിച്ചുകൊണ്ടിരുന്നു; ദരിദ്രയായിരുന്നെങ്കിലും അനേകരെ സമ്പന്നരാക്കുന്നു; ഒന്നുമില്ലാത്തവരെപ്പോലെയായിരുന്നെങ്കിലും നീ എല്ലാം ഉള്ളവളാകുന്നു. എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കു വേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

ക്രൈസ്തവ കാഹളം
ഒക്ടോബർ 2021 വാല്യം 82 ലക്കം 10

# ഉള്ളടക്കം
































# സ്മരണകളിൽ നിറയുന്ന മാർ ഗ്രിഗോറിയോസ് തിരുമേനി

പുണ്യചരിതനായ ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി നിത്യസമ്മാനത്തിനായി ദൈവസന്നിധിയിലേക്ക് കൂട്ടിച്ചേർക്കപ്പെട്ടിട്ട് ഇരുപത്തിയേഴ് വർഷങ്ങൾ പിന്നിടുന്നു. കേരളത്തിന്റെ പൊതു ജീവിതത്തിൽ ഇതുപോലെ ഗുണപരവും ക്രിയാത്മകവുമായ ഇടപെടലുകൾ നടത്തിയിട്ടുള്ള മറ്റൊരു സഭാ നേതാവ് ഉണ്ടോയെന്ന് സംശയമാണ്. തന്റെ സഭയുടെ അംഗബലത്തിന്റെയോ, രാഷ്ട്രീയ സ്വാധീനത്തിന്റെയോ പിൻബലത്തിലല്ല അഭിവന്ദ്യ പിതാവ് ഈ ഇടപെടലുകൾ നടത്തിയത്. കേരളത്തിന്റെ സാമൂഹിക, രാഷ്ട്രീയ, സാംസ്കാരിക, മത, സാമുദായിക രംഗത്തുള്ളവർ തിരുമേനിയെ നിരന്തരം സന്ദർശിച്ചിരുന്നതും, ആ വാക്കുകൾക്ക് വില കൽപ്പിച്ചതും തിരുമേനിയുടെ പോക്കറ്റിലെ വോട്ടുബാങ്ക് കണ്ടിട്ടായിരുന്നല്ല. പൊതുസമൂഹത്തിൽ തിരുമേനി നൽകിയ നേതൃത്വം വഴിയായി മലങ്കരാ സഭാ മക്കൾക്ക് ഉണ്ടായ അഭിമാനബോധവും, സഭാ സ്നേഹവും എത്രയോ അധികമാണ്. പൊതു സമൂഹം ഇരുകൈകളും നീട്ടി സ്വീകരിച്ച ആ നേതൃത്വത്തിന്റെ കീഴിൽ അനുസരണയും വിധേയത്വവും നൽകി ചേർന്നു നിൽക്കുവാൻ സഭാ മക്കൾ അതീവ തൽപരരായിരുന്നു. പട്ടത്തെ ബിഷപസ് ഹൗസ് സർവ്വമനുഷ്യരുടെയുംഅഭയകേന്ദ്രമായിരുന്നു. ദൈവസ്നേഹത്തിന്റെ കരവലയത്തിൽ നിന്ന് തിരുമേനി ആരെയും ഒഴിവാക്കിയില്ല. സകലമനുഷ്യരുടെയും ഭവനമാക്കി തിരുമേനി തന്റെ ഭവനത്തെ മാറ്റി. ഇന്നും ആ ഭവനം എല്ലാവർക്കും സ്വാതന്ത്ര്യത്തോടെ കയറിവരാവുന്ന ഇടമായി പിൻഗാമികൾ പരിപാലിച്ച് പോരുന്നു.

എന്തിന്റെ പേരിലായാലും ജനം വിഭജിക്കപ്പെടുമ്പോൾ മാർ ഗ്രിഗോറിയോസ് തിരുമേനി അതിൽ വല്ലാതെ വേദനിച്ചിരുന്നു. ബന്ധങ്ങൾ കൂട്ടിച്ചേർക്കുവാൻ തിരുമേനി ഏതറ്റം വരേയും പോകുവാൻ സന്നദ്ധനായിരുന്നു. ഈ മാതൃകയാണ് മലങ്കര സഭയക്ക് എന്നും പ്രചോദനം. പാവങ്ങളുടെ പക്ഷത്ത് വെറുതെ നിൽക്കുന്ന വിനോദപരിപാടി തിരുമേനിക്കില്ലായിരുന്നു. ആ കൈകാലുകൾ വിശ്രമ രഹിതമായിരുന്നു, നിരന്തരം പ്രവർത്തന നിരതമായിരുന്നു. ഉൾപ്രദേശങ്ങളിൽ ലാഭേച്ഛയില്ലാതെ തിരുമേനി ആരംഭിച്ച വിദ്യാഭ്യാസ സ്ഥാപനങ്ങൾ അതിന്റെ ഏറ്റവും നല്ല ഉദാഹരണങ്ങളാണ്. അഞ്ചലും കുളത്തൂപ്പുഴയും തണ്ണിത്തോടും ആണമൂഴിയും കന്യാകുമാരി ജില്ലയിലെ വിവിധ പ്രദേശങ്ങളും തിരുമേനിയുടെ സവിശേഷമായ ശ്രദ്ധ കിട്ടിയ പ്രദേശങ്ങളാണ്. മറ്റേത് രൂപതാ സോഷ്യൽ സർവ്വീസ് സൊസൈറ്റി രൂപീകരിക്കുന്നതിനു മുൻപ് മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി തിരുമേനി ആരംഭിച്ചു. അറുപത് വർഷങ്ങൾക്കു മുമ്പ് നിർമ്മിച്ച പട്ടം കത്തീഡ്രലിന്റെ മേൽക്കൂരയിൽ വീഴുന്ന മുഴുവൻ മഴവെള്ളവും സംഭരിക്കുവാൻ മഴവെള്ള സംഭരണി നിർമ്മിക്കുവാൻ തിരുമേനി നേതൃത്വം നൽകിയെന്നറിയുമ്പോൾ തന്റെ കാലത്തിനും എത്രയോ മുൻപേ സഞ്ചരിച്ച കർമ്മയോഗിയായിരുന്നു തിരുമേനിയെന്ന് നമുക്ക് മനസിലാകും. നമ്മുടെ സഭയ്ക്ക് അഭിമാനമാണീ തിരുമേനി. സ്മരണകളിൽ നിറയുന്ന മാർ ഗ്രിഗോറിയോസ് തിരുമേനിക്ക് പ്രണാമം!



ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943




"സമാധാനം സ്ഥാപിക്കുന്നവർ ഭാഗ്യവാന്മാർ; അവർ ദൈവപുത്രരെന്ന് വിളിക്കപ്പെടും

നീതിക്കു വേണ്ടി പീഢനം ഏൽക്കുന്നവർ ഭാഗ്യവാന്മാർ; സ്വർഗരാജ്യം അവരുടേതാണ്.

എന്നെ പ്രതി മനുഷ്യർ നിങ്ങളെ അവഹേളിക്കുകയും പീഢിപ്പിക്കുകയും എല്ലാവിധ തിന്മകളും നിങ്ങൾക്കെതിരെ വ്യാജമായി പറയുകയും ചെയ്യുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ; നിങ്ങൾ ആനന്ദിച്ചാഹ്ലാദിക്കുവിൻ; സ്വർഗത്തിൽ നിങ്ങളുടെ പ്രതിഫലം വലുതായിരിക്കും. നിങ്ങൾക്കു മുമ്പുണ്ടായിരുന്ന പ്രവാചകന്മാരെയും അവർ ഇപ്രകാരം പീഢിപ്പിച്ചിട്ടുണ്ട്."

(വിശുദ്ധ മത്തായിയുടെ സുവിശേഷം 5/ 9–12)

ഈ ലോക ജീവിതത്തിലെ പ്രതിബന്ധങ്ങൾക്കിടയിൽ ഈ കർതൃവചനം നൽകുന്ന കരുത്തിനേക്കാൾ കൂടുതൽ ശക്തി നൽകുവാൻ ഈ ലോകത്തിൽ ആർക്ക് കഴിയും?

ദൈവം അനുഗ്രഹിക്കട്ടെ!

*നിങ്ങളുടെ പിതാവ്,*

*+Baselios Cleemis*

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

## ആർച്ചുബിഷപ്പ്
# ബനഡിക്ട് മാർ ഗ്രിഗോറിയോസ്
## തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ

## കാഹളം കുടുംബത്തിന്റെ പ്രണാമം





# സാമൂഹിക സാംസ്ക്കാരിക മതാത്മക രംഗങ്ങളിലുള്ള മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ നേതൃത്വം



**ഫാ. ജോർജ്ജ് മാത്യു കരൂർ**

നന്മയുടെ നിറകുടമായി ഇന്നും നിറശോഭയോടെമനുഷ്യഹൃദയങ്ങളിൽ നിറഞ്ഞു നിൽക്കുന്ന ഒരു ദിവ്യതേജസ്സാണ് ബനഡിക്ട് മാർഗ്രിഗോറിയോസ് തിരുമേനി. ആയിരങ്ങൾക്ക് തണലായി അവരുടെ മനസ്സുകളിൽ ആശ്വാസത്തിന്റെ ശീതകാറ്റായി കരുണയുടെയും സ്നേഹത്തിന്റെയും നറുപുഞ്ചിരി വിടർത്തി കാലയവനികയ്ക്കുള്ളിൽ മറഞ്ഞു ഈ പുണ്യാത്മാവ്. ഏവരെയും ആകർഷിക്കുന്ന വാക്ചാതുര്യവും, ഈശ്വരചൈതന്യം തുടിക്കുന്ന ആകാരവും സവിശേഷവ്യക്തിത്വവും കൈമുതലായുള്ള ഈ സന്യാസആചാര്യശ്രേഷ്ഠനെ ആർക്കു മറക്കാൻ സാധിക്കും! തിരുവനന്തപുരം ചാലകമ്പോളവും, പൂന്തുറയും കലാപകലുഷിതമായി, വർഗ്ഗീയതയുടെ കരാളഹസ്തം നമ്മുടെ തലസ്ഥാന നഗരിയെ പിടിച്ചുകുലുക്കിയപ്പോൾ ഇതര സമുദായങ്ങളിലെ ഏതാനും സുഹൃത്തുക്കളെകൂട്ടി ആ വഴിനടന്നു നീങ്ങി, സമാധാനത്തിന്റെയും ശാന്തിയുടെയും മന്ത്രങ്ങൾ ഓതിയ ഈ പുണ്യപിതാവിനെ തിരുവനന്തപുരത്തുകാർ ഇന്നും ആദരപൂർവ്വം സ്മരിക്കുന്നു. എല്ലാവരെയും ചേർത്തണച്ച് സ്വാഗതമോതുവാനും, തന്നോടൊത്ത് സംവദിക്കുവാനും തിരുമേനി എപ്പോഴും സന്നദ്ധനായിരുന്നു. ഇതിന് താൻ ഉയർത്തിപിടിച്ച കുരിശോ, അംശവടിയോ, ഉള്ളിൽ രൂഢമൂലമായിരുന്ന വിശ്വാസസത്യങ്ങളോ തടസ്സമല്ലെന്നും, താൻ സ്വായത്തമാക്കിയ തത്വശാസ്ത്രത്തിനും ദൈവശാസ്ത്രത്തിനുമപ്പുറം, ഇത് ഒരു സഭാശ്രേശഷ്ഠന്റെ മാനവികതയുടെ മുഖമുദ്രയാണെന്നും പൊതുസമൂഹത്തിനു മുമ്പിൽ വ്യക്തമായി വരച്ചുകാട്ടി.

മാർ ഗ്രിഗോറിയോസ് തിരുമേനി ഇടയ്ക്കിടെ അരമനയിൽ വിളിച്ചുകൂട്ടിയ സുഹൃത്സംഗമങ്ങളൊക്കെ മതസൗഹാർദ്ദം ഊട്ടിയുറപ്പിക്കുന്നതായിരുന്നു. മതവിശ്വാസമില്ലാത്തവർ പോലും അദ്ദേഹത്തിന്റെ സുഹൃത് വലയത്തിൽ ഉൾപ്പെട്ടിരുന്നു. ഇതിന്റെ എല്ലാം പിന്നിൽ അദ്ദേഹം ആഴത്തിൽ അനുഷ്ഠിച്ചിരുന്ന ആദ്ധ്യാത്മികതയും ആത്മസമർപ്പണവും അതിലുപരി ഒരു സന്യാസാചാര്യന്റെ അപരനോടുള്ള ആദരവും പ്രതിപത്തിയും ഉൾചേരലുമാണെന്ന് പറയാതെ വയ്യ. എല്ലാവരെയും ഒുപോലെ കാണുവാനുള്ള അദ്ദേഹത്തിന്റെ വിശാലമനസ്ഥിതിയും, സിദ്ധിയും, കരുതലും ഒരാശ്രമാർത്ഥി ആയിരുന്നപ്പോൾ മുതൽ ദൈവദാസൻ മാർ ഈവാനിയോസ്തിരുമേനി പകർന്നു നൽകിയ തപശ്ചര്യയും പൈതൃകവുമാണെന്ന് മനസ്സിലാക്കാം. കേരളത്തിൽ മാത്രമല്ല ഭാരതത്തിലുടനീളം ജനസമ്മതനും സർവ്വസ്വീകാര്യനും ആയിരുന്നു ഈ പുണ്യപിതാവ്. മതം മനുഷ്യനെ മയക്കുന്ന കറുപ്പല്ലെന്നും ഇത് മനുഷ്യനെ മനുഷ്യനാക്കി പരസ്പരം

ചേർത്തു നിർത്തുന്ന ദൈവപദ്ധതിയുടെ ആവിഷ്കാരമാണെന്നും തന്റെ പ്രവർത്തന ശൈലിയിലൂടെ അദ്ദേഹം ലോകത്തെ അറിയിച്ചു.

**സാമൂഹിക ഇടപെടലുകൾ**

മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ വിശാല വീക്ഷണവും സാമൂഹ്യ പ്രതിബദ്ധതയും പ്രകടമാകുന്നത് പാവങ്ങളോടും ആലംബഹീനരോടും തിരുമേനി പുലർത്തിയിയ സ്നേഹവും കരുണയുമാണ്. സാധാരണക്കാരന്റെ ജീവസന്ധാരണത്തിന് കൃഷി ഒരു അവിഭാജ്യ ഘടകമാണെന്ന് തിരുമേനി മനസിലാക്കി. അതിനാൽ കൃഷിയെ സ്നേഹിക്കുകയും കർഷകനെ പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്ന വിവിധ പരിപാടികൾ ആസൂത്രണം ചെയ്തു. കൃഷിയും പരിസ്ഥിതി സംരക്ഷണവും പരസ്പരം പൂരകങ്ങളാണെന്ന് സ്വയം മനസിലാക്കുകയും മറ്റുള്ളവരിലേക്ക് ഇതിന്റെ മാഹാത്മ്യം എത്തിക്കുവാൻ പല പദ്ധതികളിലൂടെ ശ്രമിച്ചു. വിവിധ വിദേശരാജ്യങ്ങൾ സന്ദർശിച്ച അവസരത്തിൽ അവിടെയൊക്കെ നേരിൽ കണ്ട പുതുസസ്യങ്ങളെ നമ്മുടെ നാട്ടിൽ എത്തിച്ച് നട്ടു പിടിപ്പിച്ച് വ്യാപനം ചെയ്തത് ഈ പ്രപഞ്ചത്തോടും മണ്ണിനോടുമുളള തിരുമേനിയുടെ മമതയും പ്രതിബദ്ധതയുമാണെന്നതിൽ തർക്കമില്ല.

ഇന്ത്യയുടെ ആത്മാവ് ഇവിടുത്തെ ഗ്രാമങ്ങളിൽ വസിക്കുന്നു എന്ന മഹാത്മജിയുടെ ആപ്തവാക്യം മനസിലുറപ്പിച്ച് അതിനുതകും വിധം നമ്മുടെ ഗ്രാമാന്തരീക്ഷത്തെ പരിപോഷിപ്പിക്കുവാൻ, ഇടവക സമൂഹങ്ങളിൽ തരിശായികിടന്ന സ്ഥലങ്ങളിൽ സുബാബുളും മാഞ്ചിയവും പ്രചരിപ്പിച്ചത് അദ്ദേഹത്തിന്റെ വേറിട്ട ഒരു സംഭാവനയാണ്. ഗ്രാമഭംഗി എന്നും മനുഷ്യമനസ്സിൽ ഗൃഹാതുരത്വം ഉണർത്തും. അതിന്റെ പച്ചപ്പും, മനോഹാരിതയും, ഗ്രാമവികസനവും കർഷകന്റെ ഉന്നമനവും കൃഷി നാടിന്റെ നട്ടെല്ലുമാണെന്ന അടിസ്ഥാന ചിന്തയുമായിരുന്നു തിരുമേനിയുടെ യുക്തിയും സ്വപ്നവും. ഇതിനായി അദ്ദേഹം നിരന്തരം കർമ്മനിരതനായി കാർഷിക രംഗത്ത് ശ്രദ്ധേയമായ സംഭാവനകൾ നൽകി. തിരുവനന്തപുരത്ത് Friends of Trees എന്ന സംഘടന സ്ഥാപിച്ചു. എല്ലാവർഷവും സർക്കാരിന്റെ നേതൃത്വത്തിൽ വനവത്ക്കരണ പരിപാടിയുടെ ഭാഗമായി എല്ലാസ്ഥാപനങ്ങളിലും വൃക്ഷതൈകൾ എത്തിക്കുമ്പോൾ അതിനു നാന്ദികുറിച്ച തിരുമേനിയുടെ വൃക്ഷസ്നേഹം ഓർക്കാതെ വയ്യാ.

**സാമൂഹിക സാംസ്കാരിക സംഭാവനകൾ**

ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ജന്മശതാബ്ദിയോടനുബന്ധിച്ച് ബഹു. വിൽസൻതട്ടാരുതുണ്ടിലച്ചന്റെ നേതൃത്വത്തിൽ എഡിറ്റു ചെയ്തു പ്രസിദ്ധികരിച്ച 'മഹിതം'– നൂറ് ഓർമ്മകുറിപ്പുകൾ മറിച്ചു നോക്കിയാൽ പ്രഗത്ഭമതികളുടെ ഓർമ്മകളിൽ തിരുമേനി എങ്ങനെ ജീവിക്കുന്നുവെന്നും എങ്ങനെ അദ്ദേഹം വിലയിരുത്തപ്പെടുന്നുവെന്നും സാമൂഹിക സാംസ്കാരിക മേഖലകളിലെ ഇടപ്പെടൽ എത്രമാത്രം അർത്ഥവത്തും ജനപ്രിയമാണെന്നും മനസ്സിലാക്കാം. പരേതനായ ശ്രീ. ഗോവിന്ദൻ എസ്. തമ്പിയുമായുള്ള (മദ്ധ്യപ്രദേശിലെ മുൻ Chief Income Tax Commissioner) എന്റെ വ്യക്തിപരമായ നുഭവം കുറിക്കട്ടെ. 2003 മുതൽ 2017 വരെ തിരുവനന്തപുരത്ത് ശാസ്തമംഗലം ദൈവാലയത്തിൽ ഞാൻ വികാരിയായി ശുശ്രൂഷ ചെയ്തിരുന്നു. ഗോവിന്ദൻ തമ്പി സാറിന്റെ ഭവനം, ദൈവാലയത്തിനോട് അടുത്തായിരുന്നു സ്ഥിതി ചെയ്തിരുന്നത്. ശുശ്രൂഷ സമയങ്ങളിലും മറ്റ് സന്ദർഭങ്ങളിലും അദ്ദേഹം ദൈവാലയത്തിൽ സന്ദർശനം നടത്തി എല്ലാവരോടും ഇടപഴകുമായിരുന്നു. സഭകളെപ്പറ്റിയും സഭാചരിത്രത്തെപ്പറ്റിയും പ്രത്യേകിച്ച് കത്തോലിക്കാ സഭയിലെ വിവിധ റീത്തുകളെപ്പറ്റിയും അതോടൊപ്പം വിവിധ മതങ്ങളെപ്പറ്റിയും അദ്ദേഹത്തിനുണ്ടായിരുന്ന അറിവും അവഗാഹവും എന്നെ അത്ഭുതപ്പെടുത്തിയിരുന്നു. സംഭാഷണവേളകളിൽ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ക്രാന്തദർശിത്വവും, വ്യക്തി പ്രാഭവവും, ദീർഘവീക്ഷണവും, നിഷ്കളങ്കതയും ചർച്ചാവിഷയമായിരുന്നു. മാർ ഗ്രിഗോറിയോസ് തിരുമേനിയുമായി നിരന്തരം അദ്ദേഹം അടുത്ത് ഇടപഴകിയ അനുഭവങ്ങളും അത് നൽകിയ ആത്മനിർവൃതിയും പങ്കുവെയ്ക്കുമായിരുന്നു. അദ്ദേഹത്തിന്റെ വാക്കുകളിൽ, തിരുമേനിയുടെ സാമൂഹിക സാംസ്കാരിക രാഷ്ട്രിയ മണ്ഡലങ്ങളിലെ കാലോചിതമായ ഇടപെടൽ നേതാക്കന്മാരെ സ്വാധീനിക്കുകയും പ്രചോദനാത്മകമായ ദിശാബോധം നൽകുകയും ചെയ്തു എന്നതാണ്. ഇവരുമായുളള സമ്പർക്കം രാഷ്ട്രിയ മത സാംസ്കാരിക സീമകൾക്കപ്പുറമായിരുന്നു എന്നതിൽ, സംശയമില്ല. എല്ലാ മേഖലകളിലും സധൈര്യം കടന്നുചെന്ന് അവിടെയെല്ലാം ധന്യമായ ദിവ്യസാന്നിദ്ധ്യവും അനുഗ്രഹവുമായി മാറി അഭിവന്ദ്യ തിരുമേനി എന്നത് നമ്മുക്ക് അത്ഭുതത്തോടെ മാത്രമെ കാണാനാവൂ. വ്യക്തിബന്ധങ്ങൾക്ക് പ്രാമുഖ്യം നല്കിയിരുന്ന വ്യക്തിയായിരുന്നു അഭിവന്ദ്യ തിരുമേനി. പ്രത്യേകിച്ച് ഇതരസഭകളിലെയും സമുദായങ്ങളിലെയും സഭാപിതാക്കന്മാരോടും അൽമായനേതാക്കളോടും സാധാരണക്കാരോടും തികഞ്ഞ ആത്മാർത്ഥതയും സ്നേഹവും കരുതലും അദ്ദേഹം പ്രകടിപ്പിച്ചു. നിലയ്ക്കൽ സംഘർഷകാലത്ത് വളരെ ക്രിയാത്മകവും സൗഹൃദപരവും ഹൃദയസ്പർശിയായും പ്രശ്നങ്ങളെ കൈകാര്യം ചെയ്യുന്നതിൽ തിരുമേനി വിജയിച്ചു. ലോകത്തിന്റെ ഏത് കോണിൽ ചെന്നാലും തിരുമേനിയെ ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്ന മുതിർന്ന തലമുറയെ കാണാൻ സാധിക്കും.

മനുഷ്യനെയും പ്രപഞ്ചത്തെയും ഒരുപോലെ സ്നേഹിക്കുകയും ആദരിക്കുകയും ചെയ്തിരുന്ന ഒരു ബഹുമുഖ പ്രതിഭയായിരുന്നു മാർ ഗ്രിഗോറിയോസ് തിരുമേനി. സാമൂഹിക, സാംസ്കാരിക, വിദ്യാഭ്യാസ, ആതുരശുശ്രൂഷാ മേഖലകളിൽ അദ്ദേഹത്തിന്റെ ഇടപെടലുകളും അഭിപ്രായങ്ങളും കാഴ്ചപ്പാടുകളും പ്രസക്തമായമാറ്റങ്ങൾക്ക് വഴിയൊരുക്കി. അതിനുദാഹരണങ്ങളാണ് താഴെ വിവരിക്കുന്നത്. അംഗപരിമിതിഉളളവരോടും നിരാലംബരോടും അദ്ദേഹം പ്രകടിപ്പിച്ചിരുന്ന സ്നേഹവും പ്രതിബദ്ധതയും അനിതരസാധാരണമായിരുന്നു. തിരുവനന്തപുരത്തെയും മുക്കാമ്പാലയിലെയും Cheshire Home, National Association for the Blind എന്നീ സാമൂഹിക സംഘടനകളുടെ രക്ഷാധി

കാരിയായിരുന്നു അദ്ദേഹം. നൂതനമായ വിവിധ പുനരധിവാസ പരിപാടികൾക്ക് തിരുമേനി രൂപം നൽകി നേതൃത്വം കൊടുത്തു. ആതുര സേവനരംഗത്തും അദ്ദേഹം മഹത്തരമായ സംഭാവനകൾ കാഴ്ചവെച്ചിട്ടുണ്ട്. അതിന്റെ അടയാളങ്ങളാണ് തിരുവനന്തപുരം പിരപ്പൻകോട് ആരംഭിച്ച കുഷ്ഠരോഗ നിർമാർജ്ജന ആശുപത്രി, കുരിയോട് ഓടനാവട്ടം എന്നിവിടങ്ങളിലെ ആശുപത്രികൾ.

**ഇതര പദ്ധതികൾ**

തിരുമേനി വ്യാപരിച്ച സമസ്ത മേഖലകളിലും അദ്ദേഹം ശ്രേഷ്ടമായ വ്യക്തിമുദ്ര പതിപ്പിച്ചു. സ്ത്രീ ശാക്തീകരണത്തിന്റെ ഭാഗമായിട്ടാണ് തിരുമേനി മാർ ഗ്രിഗോറിയോസ് ഗാർമെന്റ്സ് എന്ന പേരിൽ ഒരു സ്ഥാപനം നാലാഞ്ചിറയിൽ ആരംഭിച്ചത്. അതു വഴി നിർദ്ധനരരും നിരാലംബരുമായ സ്ത്രീ ജനങ്ങളെ മുഖ്യധാരയിലേക്ക് കൊണ്ടു വരുകയും അവർക്ക് സ്ഥായിയായ ഒരു വരുമാനമാർഗ്ഗം ഉണ്ടാക്കി കൊടുക്കുകയും ചെയ്തു. പാവപ്പെട്ട കുടുംബങ്ങളിലെ പെൺകുട്ടികളുടെ നീറുന്ന പ്രശ്നങ്ങൾക്ക് പരിഹാരം കണ്ടെത്തുവാൻ തിരുമേനി ആവിഷ്ക്കരിച്ച ഒരു സവിശേഷ പദ്ധതിയായിരുന്നു സമൂഹവിവാഹ പദ്ധതി. തൊഴിലില്ലായ്മയ്ക്ക് ഒരു പരിഹാരമായി കാർഷികരംഗത്ത് വിപ്ലവം സൃഷ്ടിച്ചുകൊണ്ട് ആരംഭിച്ച മറ്റൊരു പദ്ധതിയാണ് കൊക്കോ, ജാതി, കൂൺ എന്നീ നാണ്യവിളകളുടെ കൃഷി. ഇത് അദ്ദേഹത്തിന്റെ പ്രസംഗങ്ങളിലൂടെയും ആഹ്വാനങ്ങളിലൂടെയും പ്രചരിപ്പിച്ചു. വികസനം മുമ്പിൽ കണ്ട് തൊഴിൽ സാധ്യതകൾക്ക് പ്രാധാന്യം മനസ്സിലാക്കിക്കൊണ്ട് തിരുമേനി മുക്കംപാല എസ്റ്റേറ്റിൽ ഒരു റബ്ബർ സംസ്കരണ ഫാക്ടറി ആരംഭിക്കുകയുണ്ടായി. ഈ പദ്ധതികളും പരിപാടികളുമെല്ലാം തനതായ വിധത്തിൽ കൃത്യതയോടെ സമൂഹത്തിന് പ്രയോജനം ചെയ്യും എന്നുള്ളതായിരുന്നു അദ്ദേഹത്തിന്റെ ആത്മവിശ്വാസം. സാമൂഹിക ഉൾച്ചേരലിന്റെയും ഉത്തരവാദിത്തത്തിന്റെയും ഭാഗമായി ഗവമെന്റിന്റെ ശ്രീചിത്ര പൂവർ ഹോം നിർവ്വാഹക സമിതി, വിവിധ വിദ്യാഭ്യാസ കാർഷിക വികസന സമിതികൾ എന്നിവയിൽ അദ്ദേഹം സ്ഥിരാംഗമായിരുന്നു.



**വിദ്യാഭ്യാസ പ്രവർത്തനങ്ങൾ**

പഠനകാലത്തു തന്നെ വിദ്യാഭ്യാസത്തിൽ പ്രാമുഖ്യം തെളിയിച്ച വ്യക്തിത്വമായിരുന്നു ഗ്രിഗോറിയോസ് തിരുമേനിയുടേത്. വിദ്യാഭ്യാസം വികസനത്തിനും സമൂഹവളർച്ചയ്ക്കും കുടുംബങ്ങളുടെ സുസ്ഥിരതയ്ക്കും അത്യന്താപേക്ഷിതമാണെന്ന് അദ്ദേഹം വിശ്വസിച്ചു. ഇതിന്റെ ഭാഗമായിട്ടാണ് മാർ തിയോഫിലോസ് ട്രെയിനിംഗ് കോളേജ്, അഞ്ചൽ സെന്റ് ജോൺസ് കോളേജ്, നാലാഞ്ചിറയിലെ സെന്റ് ജോൺസ് മോഡൽ സ്കൂൾ, സർവോദയവിദ്യാലയ എന്നീ വിദ്യാഭ്യാസ സ്ഥാപനങ്ങൾക്ക് തുടക്കം കുറിച്ചത്. 'എല്ലാവർക്കുംഉദയം' എന്ന പ്രശസ്തമായ ആപ്തവാക്യം ഉൾക്കൊണ്ട് സാധാരണക്കാരനു പോലും മെച്ചപ്പെട്ട ഇംഗ്ലീഷ് വിദ്യഭ്യാസം ലഭിക്കത്തക്ക വിധത്തിലായിരുന്നു സർവോദയവിദ്യാലയത്തിന്റെ ആരംഭം. അദ്ദേഹത്തിന്റെ സ്ഥാപനങ്ങളെല്ലാം അച്ചടക്കവും നീതിബോധവും സാന്മാർഗികതയും മികച്ച നിലാവാരവും പുലർത്തണമെന്ന് അദ്ദേഹം നിഷ്കർഷിച്ചു. പഴമയുടെയും പുതുമയുടെയും ആശയങ്ങൾ സന്നിവേശിപ്പിച്ച് സമാനതകളില്ലാത്ത മാറ്റത്തിന് വഴിയൊരുക്കി ആർഷഭാരത സംസ്ക്കാരത്തിന്റെ പൈതൃകത്തെ ഉൾകൊണ്ട് ഗാന്ധിയൻ ടാഗോറിയൻ ആശയങ്ങൾ നടപ്പാക്കുക വഴി പുതിയ തലമുറയ്ക്ക് പ്രചോദനവും ആത്മവിശ്വാസവും ലഭിക്കുമെന്ന് അദ്ദേഹം ഉറച്ച് വിശ്വസിച്ചു. അങ്ങനെ സാമൂഹിക ഉന്നമനം ലക്ഷ്യം വച്ചുകൊണ്ടുള്ള പ്രവർത്തന മികവും മൂല്യാധിഷ്ഠിത വിദ്യാഭ്യാസ പങ്കാളിത്തവും ആയിരുന്നു തിരുമേനിയുടെ വിദ്യാഭ്യാസ നയം.

നാല്പതുവർഷത്തെ ശ്രേഷ്ഠാചാര്യശുശ്രൂഷ വളരെ സംഭവബഹുലമായിരുന്നു. ഈ കാലഘട്ടത്തിലെ അദ്ദേഹത്തിന്റെ ശുശ്രൂഷകൾ സഭയ്ക്കും സമൂഹത്തിനും പ്രചോദനവും അതിനേക്കാളുപരി ആത്മവിശ്വാസം നൽകുന്നതുമായിരുന്നു. അദ്ദേഹത്തിന്റെ കാലഘട്ടം പഴയ തലമുറയുടെ മനോമുകുരത്തിൽ വ്യത്യസ്തമായ ഒരു വികാരമായി ഇന്നും നിലകൊള്ളുന്നു. ഈ മഹാനുഭാവന്റെ പാവനസ്മരണയ്ക്ക് മുമ്പിൽ സവിനയം നമിക്കുന്നു.



# കോവിഡ് ഒന്നൊതുങ്ങി നിൽക്കട്ടെ ചലിക്കട്ടെ ലോകം

**ബോബി ഏബ്രഹാം**

ഒന്നോർത്താൽ കൊറോണയുടെ കാര്യം രസകരമാണ്. ഒരാൾക്കു രോഗം വന്നപ്പോഴേക്കും വീടിനകത്തേക്ക് ഒതുങ്ങിയവരാണ് നമ്മൾ. ഈ ലേഖനം എഴുതുമ്പോൾ കേരളത്തിലെ ശരാശരി കണക്ക് ദിവസം 15000 എന്നതാണ്. പക്ഷേ നമ്മൾ അടച്ചിട്ടതെല്ലാം തുറക്കുകയാണ്. ഏതാണ്ട് പൂർണമായി ത്തന്നെ. ഭീഷണിയെല്ലാം ഒഴിവായി എന്ന വിശ്വാസം കൊണ്ടുന്നുമല്ല അത്. അതല്ലാതെ വേറെ വഴിയില്ല എന്നതു തന്നെ കാരണം. മരുന്നു കണ്ടുപിടിക്കും മുമ്പ് വസൂരി വന്ന് ആയിരങ്ങളാണ് മരിച്ചുവീണത്. കോളറയും ഒരു കാലത്ത് ധാരാളം ജീവനെടുത്തു. പ്ലേഗ്, മലമ്പനി, കരിമ്പനി അങ്ങനെ മനുഷ്യരാശിയെ വലച്ച പകർച്ചവ്യാധികളേറെയുണ്ട്. വസൂരി പിടിച്ചാൽ മരണം എന്നായിരുന്നു പണ്ടത്തെ അനുഭവം. എന്നാൽ അതിനെയൊക്കെ മനുഷ്യരാശി അതിജീവിച്ചു. എന്നുവച്ച് ഈ രോഗങ്ങളൊക്കെ അപ്രത്യക്ഷമായി എന്നു കരുതേണ്ട. നീണ്ട ഉറക്കത്തിലാണെന്നു വിചാരിച്ചാൽ മതി. മനുഷ്യന്റെ അതിജീവന ശേഷിയും മുന്നോട്ടു പോകാനുള്ള ത്വരയും ഒക്കെ രോഗത്തേക്കാൾ തീവ്രമാണ്. ഇതിനിടയിൽ കുറേയേറെപ്പേർ വീണുപോയേക്കാം. യുദ്ധത്തിൽ വീരചരമം പ്രാപിക്കുന്ന പോരാളികളെപ്പോലെ.

കൊറോണയുടെ തുടക്കത്തിൽ കേരളം നന്നായി പ്രതിരോധിച്ചെന്ന തോന്നലാണുണ്ടാക്കിയത്. ആ ബലത്തിലാണ് തദ്ദേശ തിരഞ്ഞെടുപ്പും നിയമസഭാ തിരഞ്ഞെടുപ്പും നടത്തിയത്. അതു കഴിഞ്ഞ് ഓണവും നന്നായി ആഘോഷിച്ചു. എന്നാൽ രണ്ടാം തരംഗം രാജ്യമെമ്പാടും ആഞ്ഞടിച്ചപ്പോൾ കേരളവും ആടിത്തുടങ്ങി. എന്നാൽ രണ്ടാം തരംഗത്തിൽ ആടിയുലഞ്ഞ മറ്റു സംസ്ഥാനങ്ങളെല്ലാം അതിവേഗം രോഗത്തിന്റെ കെടുതിയിൽ നിന്നു മോചിതമായി സാധാരണ ജീവിതത്തിലേക്ക് ഏറെക്കുറേ നീങ്ങിയപ്പോൾ കേരളത്തിനതായില്ല. കേരളം രോഗപ്പകർച്ച നീട്ടിവച്ചു എന്നൊക്കെ ആശ്വസിക്കാമെങ്കിലും തകർന്നടിഞ്ഞത് സാമ്പത്തിക മേഖല മൊത്തമായാണ്. സർക്കാർ ശമ്പളം പറ്റുന്നവരൊഴികെ ആരും സുരക്ഷിതരല്ലാത്ത അവസ്ഥ. ഈ സ്ഥിതി ഇനി തുടരാനാവില്ല എന്നതുകൊണ്ടു കൂടിയാണ് കേരളവും കളംമാറ്റിച്ചവിട്ടുന്നത്. ഇനി രോഗത്തിനൊപ്പം ജീവിക്കുക എന്ന ചിന്തയോടെ എല്ലായിടവും തുറക്കുകയാണ്. ഇതിൽ ഏറ്റവും ശ്രദ്ധേയം വിദ്യാഭ്യാസ സ്ഥാപനങ്ങൾ തുറക്കുന്നതാണ്. കോളജുകൾ ഒക്ടോബർ ആദ്യവും സ്കൂളുകൾ നവംബർ ആദ്യവും തുറക്കുകയാണ്. ഏതാണ്ട് ഒന്നര വർഷത്തിനു ശേഷം. വിദ്യാലയങ്ങളുടെ തുറക്കലിന് ഏറെ പ്രസക്തിയുണ്ട്. വിദ്യാലയങ്ങൾ ഉറങ്ങിയാൽ നാടുറങ്ങി എന്നു പറയാം. കുഞ്ഞുങ്ങളില്ലാത്ത വീടിന്റെ അവസ്ഥ എത്ര മ്ലാനമാണെന്നോർക്കുക. അതുപോലെ തന്നെയാണ് കുഞ്ഞുങ്ങൾ പൊതുവിടങ്ങളിലിറങ്ങാത്ത അവസ്ഥയും. ഒരു ശരാശരി മലയാളി കുടുംബത്തിന്റെ ഒരു ദിവസം തുടങ്ങുന്നതെങ്ങനെയെന്നു നോക്കിയാൽ മതി. സ്കൂളിൽ പോകാനുള്ള കുഞ്ഞുങ്ങളെ വിളിച്ചുണർത്തി ഒരുക്കി ടിഫിൻ ബോക്സുൾപ്പെടെ ബാഗിൽ എടുത്തുവയ്ക്കുമ്പോഴേക്കും സ്കൂൾ ബസോ ഓട്ടോറിക്ഷയോ വീട്ടുവതിൽക്കൽ എത്തിയിരിക്കും. അതിനർഥം ആ ഡ്രൈവർമാരുടെ വീടുകളുൾപ്പെടെ ഉണർന്നിരിക്കുന്നു എന്നതാണ്. സ്കൂൾ ബസ് മാത്രമല്ല, ട്രാൻസ്പോർട് ബസുകളും സജീവമായി. സ്കൂൾ കുട്ടികൾക്കാവശ്യമുള്ള സാധനങ്ങൾ വിൽക്കുന്ന കടകൾ സജീവമായി. നാടാകെ സജീവമായി. ശരിക്കും പറഞ്ഞാൽ സ്കൂൾ സമയം കേന്ദ്രീകരിച്ചാണ് നമ്മുടെ ജനജീവിതത്തിന്റെ ചലനം തന്നെ. സ്കൂളുകൾ അടഞ്ഞു കിടന്നപ്പൾ പകരം വന്ന ഓൺലൈൻ വിദ്യാഭ്യാസ കാലത്ത് ഏന്തുസംഭവിച്ചു എന്നു നോക്കിയാൽ മാത്രം മതി മേൽ പറഞ്ഞത് ശരിയാണെന്നു മനസ്സിലാകാൻ. ഓൺലൈൻ വിദ്യാഭ്യാസം മിക്കപ്പോഴും വൈകുന്നേരത്തായതോടെ കുട്ടികൾക്ക് രാവിലെ എഴുന്നേൽക്കേണ്ട ആവശ്യമില്ലാതായി. അതോടെ വീടുണരുന്ന സമയം വൈകിത്തുടങ്ങി. അതോടെ നാടുണരുന്നതും വൈകിത്തുടങ്ങി. മാത്രമല്ല, ഒരുതരം മരവിപ്പ് എല്ലാവരെയും ബാധിച്ചതുപോലെ. കുട്ടികളുടെ വിദ്യാഭ്യാസം

ഓൺലൈനിൽ നടന്നു എന്നല്ലാതെ അതെത്രത്തോളം ഫലപ്രദമായി എന്നറിയില്ല. പട്ടികജാതി സംഘടനകളുടെ നേതാക്കൾ സംയുക്തമായി നടത്തിയ ഒരു പത്രസമ്മേളനത്തിൽ പറഞ്ഞത് തങ്ങളുടെ കുട്ടികളിൽ 80 ശതമാനവും വിവിധ കാരണങ്ങളാൽ ഓൺലൈൻ വിദ്യാഭ്യാസത്തിനു പുറത്താണെന്നാണ്.

കുട്ടികളെ സ്കൂളിലേക്കെത്തിക്കുമ്പോൾ ആശങ്കകളും ഏറെയാണ്. കുട്ടികൾക്ക് കോവിഡ് വാക്സീൻ കിട്ടിയിട്ടില്ലെന്നതിനാൽ അവരുടെ സുരക്ഷയിൽ മാതാപിതാക്കൾക്ക് ആശങ്കയുണ്ട്. എന്നാൽ കുട്ടികൾക്ക് പ്രതിരോധശേഷി കൂടുതലുണ്ടെന്നും രോഗം വന്നാലും കഠിനമാകില്ലെന്നും വിദഗ്ധർ പറയുന്നതിനെ മുഖവിലയ്ക്കെടുക്കുകയാണ് സർക്കാർ. തൽക്കാലം പരീക്ഷിച്ചുനോക്കുകയല്ലാതെ മാർഗമില്ല. ഇതിനിടയിൽ കുട്ടികൾക്കുള്ള വാക്സീനും എത്തുമെന്നു പ്രതീക്ഷിക്കാമെന്നു മാത്രം. എന്നാൽ സ്കൂൾ തുറക്കൽ രക്ഷിതാക്കളേക്കാൾ ആശങ്കയുണ്ടാക്കുന്നത് സ്കൂൾ അധികൃതർക്കാണ്. സർക്കാർ ഏർപ്പെടുത്തിയിരിക്കുന്ന ചില നിബന്ധനകൾ എങ്ങനെ പാലിക്കുമെന്ന് അവർക്കുമറിയില്ല.

* 50 ശതമാനം ഹാജരിൽ സ്കൂൾ നടത്തണമെങ്കിൽ പഴയ ഷിഫ്റ്റ് സമ്പ്രദായത്തിലേക്ക് മടങ്ങിയാലേ പറ്റൂ. അത് എത്രത്തോളം പ്രായോഗികമെന്ന് കണ്ടറിയണം.

* സ്കൂൾ ബസുകളിൽ ഒരു സീറ്റിൽ ഒരാളെ മാത്രമേ ഇരുത്താൻ പറ്റൂ എന്ന നിബന്ധനയും പാലിക്കാൻ ബുദ്ധിമുട്ടു തന്നെ. ഇത്രയും നാൾ ഓടാതെ കിടന്ന സ്കൂൾ ബസുകൾ എങ്ങനെ നന്നാക്കി പുറത്തിറക്കുമെന്ന ചിന്തയിലാണ് സ്കൂൾ അധികൃതർ. ലക്ഷങ്ങളുണ്ടെങ്കിലേ ഒരു ബസ് നന്നാക്കി പുറത്തിറക്കാൻ ആവൂ. സ്കൂൾ ബസ് നന്നാക്കാൻ നാട്ടുകാർ സഹായിക്കണമെന്നാണ് വിദ്യാഭ്യാസ മന്ത്രി വി. ശിവൻകുട്ടി പറയുന്നത്. ഓൺലൈൻ പഠനത്തിനെന്നു പറഞ്ഞ് നാടു മുഴുവൻ നടന്ന് പിരിവെടുത്ത് വലഞ്ഞവർ ഇനി ബസ് നന്നാക്കാനും കൂടി എവിടെ നിന്നു പണം പിരിക്കും. സർക്കാർ സഹായിക്കുന്നതിനു പകരം അധ്യാപകരെ പിരിവെടുക്കാൻ നാട്ടിലേക്കിറക്കിവിടുന്നത് നല്ല ശൈലിയല്ല എന്നുതന്നെ പറയേണ്ടിവരും.



*ഓട്ടോറിക്ഷകളിലും രണ്ടുപേർ മാത്രമേ പാടുള്ളു എന്ന നിബന്ധന സ്ഥിരം സ്കൂൾ സർവീസ് നടത്തുന്ന ഓട്ടോ ഡ്രൈവർമാരെ പ്രതിസന്ധിയിലാക്കും. രക്ഷിതാക്കളിൽ നിന്ന് ഉയർന്ന വാടക ഈടാക്കാതെ അങ്ങനെ സർവീസ് നടത്താനാവില്ല. ആത്യന്തികമായി ഭാരം രക്ഷിതാക്കൾക്കു തന്നെ.

*സ്കൂളുകളിൽ കെട്ടിടം നന്നാക്കലുൾപ്പെടെ എല്ലാം ഈ ചുരുങ്ങിയ സമയത്തിനുള്ളിൽ നടത്തുകയും അതിനുള്ള തുക കണ്ടെത്തുകയും മറ്റൊരു ഭാരം. സർക്കാർ സഹായമൊക്കെ രേഖകളിലേ ഉണ്ടാവൂ.

*ഓൺലൈനിൽ കുട്ടികൾ കയറിയാലായി, ഇല്ലെങ്കിലായി. ഈ കുട്ടികളെയെല്ലാം വീണ്ടും ആ പഴയ പഠന രീതിയിലേക്ക് മടക്കിക്കൊണ്ടുവരുക മറ്റൊരു പ്രയാസമേറിയ സംഗതി.

ഈ പ്രതിസന്ധിയൊക്കെ ഉണ്ടെങ്കിലും വിദ്യാലയങ്ങൾ തുറന്നേ പറ്റൂ. നാട് ചലിച്ചുതുടങ്ങണമല്ലോ.

സ്കൂൾ തുറപ്പ് തുടക്കമേ ആകുന്നുള്ളു. ബസ് സർവീസുകളും ഭക്ഷണശാലകളും തിയറ്ററുകളുമാണ് നാടിനെ ചലനാത്മകമാക്കി മാറ്റുന്ന മറ്റു പ്രധാന ഘടകങ്ങൾ. ഇതിൽ ബസ് സർവീസ് ഭാഗികമായി പുനരാരംഭിച്ചിട്ടുണ്ട്. പഴയ നിലയിലേക്ക് അതിവേഗം തിരിച്ചുവരും എന്നു പ്രതീക്ഷിക്കാം. ഭക്ഷണശാലകളിൽ ആളെ ഇരുത്തി ഭക്ഷണം കൊടുക്കാനും അനുമതിയായി. എന്നാൽ വമ്പൻ മാളുകൾ ഉൾപ്പെടെ തുറക്കാൻ അനുമതി കൊടുത്തിട്ടും തിയറ്ററുകൾക്ക് അനുമതി ആയിട്ടില്ല. ഇടക്കാലത്ത് ഒട്ടേറെ തിയറ്ററുകൾ നഷ്ടം കാരണം പൂട്ടിപ്പോയിരുന്നു. എന്നാൽ മൾട്ടിപ്ലക്സുകളുടെ കാലം വന്നതോടെ തിയറ്ററുകൾ തിരിച്ചുവരവിന്റെ പാതയിലായിരുന്നു. മൾട്ടിപ്ലക്സുകളുടെ രീതിയിൽ പഴയ തീയറ്ററുകളും നവീകരിച്ചിരുന്നു. മാത്രമല്ല, പഴയ പ്രൊജക്ഷൻ രീതികളും ശബ്ദ സംവിധാനവും അപ്പാടെ മാറ്റി ആധുനികവൽക്കരണം നടപ്പാക്കിയിരുന്നു. ഇതൊക്കെ വമ്പൻ തുക കടമെടുത്തുതന്നെയാണ് ചെയ്തത്. കഴിഞ്ഞ അഞ്ചു വർഷത്തിനുള്ളിൽ ഇത്തരത്തിൽ നവീകരിച്ച തിയറ്ററുകളാണ് ഭൂരിപക്ഷവും. എന്നാൽ ഒന്നരവർഷത്തോളമായി തിയറ്ററുകൾ അടഞ്ഞുകിടക്കുന്നത് അവരുടെ സാമ്പത്തിക നില അപ്പാടെ തകർത്തിരിക്കുന്നു. പലരും കടക്കെണിയിലാണ്. മാത്രമല്ല, ഓടിടി പ്ലാറ്റ്ഫോമിലേക്ക് സിനിമ കാണൽ മാറ്റിയ പ്രേക്ഷകരെ എങ്ങനെ തിരിച്ചുപിടിക്കുമെന്നതും പ്രശ്നമാണ്. കഴിഞ്ഞ ദിവസം സംവിധായകൻ വിജി തമ്പിയുമായി സംസാരിച്ചിരുന്നു. തിയറ്ററികളിൽ





പോയി കണ്ടാലേ തൃപ്തിയാവൂ എന്നു തോന്നുന്ന ബിഗ് ബജറ്റ് ചിത്രങ്ങൾ മാത്രമേ ഇനി തിയറ്ററുകളിൽ ഓടാൻ സാധ്യതയുള്ളു എന്ന് ആശങ്കപ്പെടുകയാണ് അദ്ദേഹം. ബാഹുബലി പോലെയുള്ള ചിത്രങ്ങളെയാണ് അദ്ദേഹം സൂചിപ്പിച്ചത്.

കല്യാണങ്ങൾക്കും മറ്റു ചടങ്ങുകൾക്കും ആളെണ്ണം പരിമിതപ്പെടുത്തിയതോടെ പ്രതിസന്ധിയിലായ് ഓഡിറ്റോറിയം ഉടമകൾ, കേറ്ററിങ് സ്ഥാപനങ്ങൾ, ടൂറിസ്റ്റ് ബസ് ഉടമകൾ എന്നിവരുടെയൊക്കെ പ്രശ്നം പരിഹരിക്കേണ്ടതായിട്ടാണുള്ളത്. കോവിഡ് സൃഷ്ടിച്ച ആഘാതം അത്ര വലുതാണ്. സാമ്പത്തിക പ്രതിസന്ധി തരണം ചെയ്യാനാവാതെ ആത്മഹത്യയിലഭയം തേടിയവരും ഏറെയാണ്. എങ്കിലും പ്രതീക്ഷയിലാണല്ലോ മനുഷ്യർ മുന്നോട്ടു പോകുന്നത്. പ്രതിസന്ധികൾ പരിഹരിക്കപ്പെടും എന്നും ആശ്വസിക്കുക മാത്രമേ ചെയ്യാനുള്ളു.

**വാക്സീനും ബ്രിട്ടനും**

ഇതിനിടയിൽ ഇന്ത്യ നൽകിയ വാക്സിനെ അവിശ്വസിക്കുന്ന ലോക രാഷ്ട്രങ്ങളുടെ നിലപാടും ചർച്ച ചെയ്യേണ്ടതുണ്ട്. യുകെയിൽ വികസിപ്പിച്ച വാക്സീൻ തന്നെയാണ്ഇന്ത്യയും ഉപയോഗിച്ചത്. അവിടെ അസ്ട്ര സെനക എന്ന പേരിൽ ഉപയോഗിക്കുന്നു. ഇവിടെ കോവിഷീൽഡ് എന്ന പേരിലും. കോവിഷീൽഡിന് ലോകാരോഗ്യ സംഘടനയുടെ അംഗീകാരവുമുണ്ട്. എന്നാൽ ഇന്ത്യയിൽ വാക്സീൻ എടുത്തവരെ വാക്സീൻ എടുക്കാത്തവരായി കണക്കാക്കുമെന്നും ക്വാറന്റീൻ നിർബന്ധമാക്കുമെന്നും ബ്രിട്ടൻ അറിയിച്ചത് ഇന്ത്യ ഞെട്ടലോടെയാണ് കേട്ടത്. ഇന്ത്യയിൽ നിന്ന് പഠനത്തിനായും വ്യാപാരത്തിനായും മറ്റ് ആവശ്യങ്ങൾക്കായും ബ്രിട്ടനിലേക്കു പോകുന്നവർ ധാരാളമാണ്. അതുകൊണ്ടുതന്നെ ഇന്ത്യ ശക്തമായി പ്രതിഷേധിച്ചു. തിരിച്ചും ഈനിബന്ധനകൾഏർപ്പെടുത്തുമെന്നു പ്രതികരിച്ചതോടെ ബ്രിട്ടൻ നിലപാട് വിശദീകരിച്ചു. വാക്സീൻ അല്ല, വാക്സിനേഷൻ സർട്ടിഫിക്കറ്റ് ആണ് പ്രശ്നമെന്നായി വിശദീകരണം. ഇന്ത്യയിൽ സർട്ടിഫിക്കറ്റ് നൽകുന്നത് ശരിയായ രീതിയിലല്ലെന്നാണ് ബ്രിട്ടന്റെ വാദം. അതുകൊണ്ടുതന്നെ ക്വാറന്റീൻ നിബന്ധന പിൻവലിക്കാനാവില്ലത്രേ. വാക്സിനേഷൻ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ലോകാരോഗ്യ സംഘടനയുടെ നിബന്ധന വല്ലതുമുണ്ടോ? അങ്ങനെയൊന്നുണ്ടെങ്കിൽ ഇന്ത്യ അതു ലംഘിച്ചിട്ടുണ്ടോ? ഈ ചോദ്യങ്ങൾക്ക് ഉത്തരം കിട്ടേണ്ടതുണ്ട്.

നമ്മുടെ പ്രധാനമന്ത്രി ലോകനേതാക്കളോടെല്ലാം വ്യക്തിബന്ധമുണ്ടാക്കിയിട്ടുണ്ടെന്നായിരുന്നു ശ്രുതി. ഹസ്തദാനത്തിനു പകരം ആലിംഗനം ചെയ്ത് സ്വീകരിക്കുന്നത് അത്തരം വ്യക്തിബന്ധങ്ങളുടെ പശ്ചാത്തലത്തിലാണെന്നും അണികൾ ആവേശം കൊണ്ടിരുന്നു. എന്നാൽ ഈ വ്യക്തിബന്ധങ്ങളൊന്നും പല കാര്യങ്ങളിലും ഫലിക്കുന്നില്ലെന്നത് സങ്കടകരമാണ്. ചൈനയുടെ പ്രസിഡന്റ് ഷി ജിൻപിങ്ങുമായി വലിയ ബന്ധമാണെന്നു പറയുന്നതിനിടെ തന്നെ ചൈനപ്പട്ടാളം ഇന്ത്യയിലേക്കു കടന്നുകയറി. അതിന്റെ ആഘാതം ഇതുവരെ മാറിയിട്ടില്ല. മാത്രമല്ല, ചൈന നമ്മുടെ അയൽരാജ്യങ്ങളെയും ചേർത്ത് നമുക്കെതിരെ കളിക്കാനൊരുങ്ങുകയുമാണ്. അഫ്ഗാനിൽ അതു കാണുന്നുണ്ട്. അതൊക്കെ നയതന്ത്ര തലത്തിലും സൈനികമായും നേരിടേണ്ട പ്രശ്നം. എന്നാൽ ഇന്ത്യയിൽ വാക്സീൻ എടുത്തവർക്ക് സ്വതന്ത്രമായി വിദേശത്തേക്ക് പറക്കാൻ പറ്റുന്നില്ലെങ്കിൽ, വിദേശത്തു ചെന്നാൽ ക്വാറന്റീൻ നിർബന്ധമാക്കുന്നുവെങ്കിൽ അത് വിവേചനത്തിന്റെ പട്ടികയിൽ തന്നെ വരും. ഇന്ത്യ വികസിപ്പിച്ച കോവാക്സീന് ഇതുവരെ അംഗീകാരം കിട്ടിയിട്ടില്ലെന്നും ഓർക്കുക. അതേസമയം അമേരിക്ക നിർമിച്ച മിക്ക വാക്സീനുകൾക്കും അംഗീകാരമുണ്ട്. ഇന്ത്യക്ക് ക്വാറന്റീൻ നിബന്ധന ഏർപ്പെടുത്തിയ ബ്രിട്ടൻ അമേരിക്കക്കാരോട് അങ്ങനെ ഒരു നിബന്ധന വയ്ക്കാൻ തയാറാകുമോ? സ്പഷ്ടമായും ഇവിടെയൊരു വിവേചനമുണ്ട്. ജോലിക്കായും വിദ്യാഭ്യാസത്തിനായും വിദേശത്തേക്ക് നിരന്തരം പോകുന്ന മലയാളികൾ ഉൾപ്പെടെയുള്ളവർക്ക് ആശാവഹമായ കാര്യമല്ല ഇത്. ലോകം മുഴുവൻ തുറന്നുതുടങ്ങുകയാണ്. പഴയതുപോലെ ലോകം ആയിത്തീർന്നേ മതിയാകൂ. അന്നും ഇന്ത്യക്കാരൻ ആരുടെയെങ്കിലും പരിയംപുറത്ത് യാചിച്ചുനിൽക്കേണ്ട സ്ഥിതി വരരുത്. ഇന്ത്യ ലോകശക്തിയാണെന്നു നമ്മൾ പറഞ്ഞിട്ടു കാര്യമില്ല. അത് ലോകം അംഗീകരിക്കുകയാണ് വേണ്ടത്. ഈ വാക്സീൻ വിവേചനം അതിനൊരു നിമിത്തമായിത്തീരട്ടെ. ഇന്ത്യക്ക് എന്തു ചെയ്യാനാവുമെന്ന് നയതന്ത്ര തലത്തിൽ തന്നെ കാണിച്ചുകൊടുക്കേണ്ട കാലമാണ് മുന്നിലുള്ളത്.

ഉപകാരസ്മരണ



**ജോസഫ് കോശി**



# ഇത്ര ചെറിയ പുഷ്പമല്ല



ഫാ. ജോഷി മയ്യാറ്റിൽ

ദൈവവിളി തിരിച്ചറിയലിന് കൂട്ടുപിടിക്കാവുന്ന ഒരു വിശുദ്ധയാണ് വി. കൊച്ചുത്രേസ്യ! സന്ന്യാസിനിയാകാനുള്ള തന്റെ ദൈവവിളി തിരിച്ചറിയാൻ വളരെ ചെറുപ്രായത്തിൽത്തന്നെ കൊച്ചുത്രേസ്യയ്ക്കു കഴിഞ്ഞു. എങ്കിലും ആത്യന്തികമായ സ്വന്തം ദൈവവിളി തിരിച്ചറിയാൻ അവൾ ഏറെ ക്ലേശിക്കേണ്ടി വന്നു. ആത്മകഥയിൽ ഈ ക്ലേശം ഹൃദയസ്പർശിയായി അവൾ രേഖപ്പെടുത്തിയിട്ടുണ്ട്.

ഈശോയോടുള്ള സ്നേഹത്തെ പ്രതി ഒരു ദൈവവിളിപ്രളയം തന്നെ അവളുടെ ഉള്ളിലുണ്ടായിരുന്നു - യോദ്ധാവ്, വൈദികൻ, അപ്പോസ്തലൻ, വൈദ്യൻ, രക്തസാക്ഷി എന്നിങ്ങനെ! ഈ ചിന്തകൾ ഒരു വ്യഥപോലെ ഹൃദയത്തെ മഥിക്കാൻ തുടങ്ങിയപ്പോൾ വി. പൗലോസിന്റെ ലേഖനങ്ങളിൽ അതിനുള്ള ഉത്തരം കണ്ടെത്താൻ ചെറുപുഷ്പം ശ്രമിച്ചു. കോറിന്തോസുകാർക്കെഴുതിയ ഒന്നാം ലേഖനത്തിൽ തന്റെ അന്വേഷണത്തിനുള്ള മറുപടി ഉണ്ടെന്ന് അവൾക്കു തോന്നി. സഭാംഗങ്ങൾ ഒരു ശരീരത്തിലെ പല അവയവങ്ങളെപ്പോലെയാണെന്ന തിരിച്ചറിവ് അവളെ ഏറെ ചിന്തിപ്പിച്ചു. സഭാഗാത്രത്തിൽ താൻ ഏത് അവയവമാണെന്നു കണ്ടെത്തുന്നതാണ് തന്റെ ദൈവവിളി തിരിച്ചറിവ് എന്ന കൗതുകകരമായ ഉത്തരത്തിലേക്കാണ് ആ വായന അവളെ നയിച്ചത്. "എല്ലാവർക്കും അപ്പസ്തോലനോ പ്രവാചകനോ പ്രബോധകനോ ആകാനാകില്ലെന്നും സഭ വ്യത്യസ്തരായ അംഗങ്ങൾ ചേർന്നതാണെന്നും കണ്ണിന് കൈയാകാൻ കഴിയില്ലെന്നും ഞാൻ വായിച്ചു. എനിക്കുമുന്നിൽ വെളിപ്പെട്ട ആ ഉത്തരം കൊണ്ടും ഞാൻ സംതൃപ്തയാവുകയോ സമാധാനം കണ്ടെത്തുകയോ ചെയ്തില്ല", ഒരാത്മാവിന്റെ ഡയറിക്കുറിപ്പുകൾ എന്ന തന്റെ ആത്മകഥയിൽ ചെറുപുഷ്പം കുറിക്കുന്നു. അവൾ വായന തുടർന്നു. ഒടുവിൽ, 'പ്രോത്സാഹനജനകമായ വാക്യം' എന്ന് അവൾ തന്നെ വിശേഷിപ്പിച്ച 1കോറി 12,31 അവൾക്ക് വലിയ പ്രതീക്ഷ നല്കി: "എന്നാൽ, ഉത്കൃഷ്ടമായ ദാനങ്ങൾക്കുവേണ്ടി തീക്ഷ്ണമായി അഭിലഷിക്കുവിൻ. ഉത്തമമായ മാർഗം ഞാൻ നിങ്ങൾക്കു കാണിച്ചുതരാം".

തെരേസയുടെ പ്രിയപ്പെട്ടവൻ അവൾക്കായി കരുതിവച്ച തിരിച്ചറിവിന്റെ അധ്യായമായിരുന്നു 1കോറി 13. സ്നേഹമാണ് സഭാംഗങ്ങളുടെ ഉത്തേജകഘടകമെന്നും സ്നേഹം കെട്ടുപോയാൽ അപ്പസ്തോലന്മാർ സുവിശേഷപ്രഘോഷണം അവസാനിപ്പിക്കുമെന്നും രക്തസാക്ഷിത്വത്തിന് ആരും തയ്യാറാകില്ലെന്നും അവൾക്കു ബോധ്യപ്പെട്ടു. ഉത്കൃഷ്ടദാനമായ സ്നേഹമാണ് തന്റെ ദൈവവിളിയെന്നും സഭാഗാത്രത്തിൽ ഹൃദയത്തിലാണ് തന്റെ സ്ഥാനമെന്നും അവൾ തിരിച്ചറിഞ്ഞു. അത് വലിയ ആന്തരികസമാധാനത്തിലേക്ക് അവളെ നയിച്ചു. "അപ്പോൾ, എന്റെ ആത്മാവിൽ അത്യധികമായ ആനന്ദത്താൽ ഏതാണ്ടൊരു എക്സ്റ്റസിയിലായിപ്പോയ ഞാൻ വിളിച്ചുപറഞ്ഞു: ഓ യേശുവേ, എന്റെ സ്നേഹമേ, ഒടുവിൽ ഞാൻ എന്റെ ദൈവവിളി തിരിച്ചറിഞ്ഞു -എന്റെ വിളി സ്നേഹമാണ്! തീർച്ചയായും, സഭയിൽ ഞാൻ എന്റെ കൃത്യമായ സ്ഥാനം കണ്ടെത്തിയിരിക്കുന്നു. എന്റെ ദൈവമേ, അങ്ങെനിക്ക് ആ സ്ഥലംതന്നെ തന്നു! എന്റെ അമ്മയായ സഭയുടെ ഹൃദയത്തിൽ ഞാൻ സ്നേഹമായിരിക്കും. അങ്ങനെ, എന്റെ ആഗ്രഹം അതിന്റെ ദിശ കണ്ടെത്തുന്നതിനാൽ ഞാൻ എല്ലാം ആയിരിക്കും". സ്നേഹമാകാനുള്ള തന്റെ ദൈവവിളി തന്നെ അപ്പസ്തോലനും രക്തസാക്ഷിയും വൈദികനും ഒക്കെയാക്കും എന്നാണ് അവളുടെ കണ്ടെത്തൽ!

### തെരേസയുടേത് അതിമോഹമോ?

കൊച്ചുത്രേസ്യയുടെ ഈ 'ദൈവവിളി' നിരൂപണാത്മകമായ ഒരു വായനയ്ക്കു വിധേയമാക്കിയാൽ ഏറെ ചോദ്യങ്ങളുയരാം. സ്നേഹിക്കുകയാണ് തന്റെ ദൈവവിളി എന്നല്ലേ അവൾ പറയേണ്ടിയിരുന്നത്? 'സ്നേഹമായിരിക്കുക' എന്ന പ്രയോഗം എത്രമാത്രം കൃത്യതയുള്ളതാണ്? ദൈവംമാത്രമല്ലേ സ്നേഹമായുള്ളത്? അങ്ങനെയെങ്കിൽ, ചെറുപുഷ്പത്തിന്റേത് അതിമോഹമല്ലേ? അത് പാഷണ്ഡതയുടെ വരമ്പിലൂടെയുള്ള നടപ്പല്ലേ?



ഇവിടെയാണ് കൊച്ചുത്രേസ്യ എന്ന മിസ്റ്റിക്കിന്റെ അനിതരസാധാരണമായ സ്വത്വം നാം തിരിച്ചറിയുന്നത്. ദൈവൈക്യത്തിന്റെ അഗാധതലങ്ങളെ സ്പർശിച്ചവളാണവൾ! ആളിക്കൊണ്ടിരിക്കുന്ന തീയിലേക്ക് വച്ചുകൊടുക്കുന്ന വിറകിൻ കഷണം ഏതാനും നിമിഷങ്ങൾക്കുള്ളിൽ അഗ്നിയാൽ ഗ്രസിക്കപ്പെട്ട് വിറകേത്, തീയേത് എന്നു വേർതിരിക്കാനാകാത്തവിധമുള്ള ഏകീഭാവം കൈവരിക്കുമല്ലോ. സ്നഹംതന്നെയായ ദൈവത്തോട് ആത്മീയമായി ഏകീഭവിക്കലാണ് തന്റെ വിളിയെന്നാണ് അവൾ പറഞ്ഞതിന്റെ രത്നച്ചുരുക്കം. ചുരുക്കത്തിൽ, ദൈവൈക്യമാണ് ആ വിശുദ്ധയുടെ ദൈവവിളി. ആ ഐക്യമാണ് അവളെ സഭയിൽ സ്നേഹമാക്കിത്തീർക്കുന്നത്.

കൊച്ചുത്രേസ്യയിൽ നാം കണ്ട സ്നേഹം അപാരമായിരുന്നു. ഈശോയുടെ ആ ചെറുപുഷ്പം ആത്മാക്കളോടുള്ള സ്നേഹത്താൽ ബലിവേദിയിലേക്കു പറിച്ചുനടപ്പെട്ടു! ആ ജീവൻ തന്നെയും ഒരു ബലിയായിത്തീർന്നു. അവളുടെ ജീവിതത്തിലെ ഓരോ നിമിഷവും ആത്മാക്കളുടെ രക്ഷയ്ക്കുവേണ്ടിയും സഭാഗാത്രത്തിന്റെ വളർച്ചക്കുവേണ്ടിയും അവൾ കാഴ്ചവച്ചു. അത് യഥാർത്ഥത്തിൽ, സ്നേഹത്തിന്റെ വ്യയം ചെയ്യലായിരുന്നു-ദൈവൈക്യത്തിൽനിന്ന് സ്വാഭാവികമായി ഉളവാകുന്ന സ്നേഹത്തിന്റെ കവിഞ്ഞൊഴുക്ക്!

വാർത്തകൾ

## വളരുന്ന വിഭാഗീയത പരിഹരിക്കപ്പെടണം

**മാർ ബർണബാസ് സഫ്രഗൻ മെത്രാപോലീത്ത**

തിരുവനന്തപുരം: നമ്മുടെ സമൂഹത്തിൽ പടർന്നു കയറുന്ന വിഭാഗീയതക്ക് അതിവേഗം പരിഹാരം കാണണമെന്ന് മാർതോമാ സഭാ സഫ്രഗൻ മെത്രാപ്പോലീത്ത ബിഷപ് ജോസഫ് മാർ ബർണബാസ് പറഞ്ഞു. സമാധാനമില്ലാത്ത സഭകൾക്കോ മതവിഭാഗങ്ങൾക്കോ ലോകത്ത് സമാധാനം കൊണ്ടുവരാൻ സാധിക്കുകയില്ലന്ന് അദ്ദേഹം പറഞ്ഞു. മലങ്കര കത്തോലിക്കാ സഭയുടെ 91-ാമത് പുനരൈക്യ വാർഷിക സമ്മേളനം ഉൽഘാടനം ചെയ്യുകയായിരുന്നു മാർ ബർണബാസ് മെത്രാപോലീത്ത. കർദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ സമ്മേളനത്തിൽ അധ്യക്ഷത വഹിച്ചു. ഭാരത മണ്ണിൽ ജനിക്കുവാനും ജീവിക്കുവാനും കഴിയുന്നു എന്നത് വലിയ ഭാഗ്യമാണ്. മലങ്കര കത്തോലിക്കാ സഭയുടെ പൂർവ്വ പിതാക്കൻമാരുടെ ജീവിതം സഭയെ സകല ജനതകൾക്കും വേണ്ടി സമർപ്പിക്കുവാൻ പ്രേരിപ്പിക്കുന്നുവെന്ന് ബാവാ പറഞ്ഞു. സമ്മേളനത്തിൽ മന്ത്രിമാരായ വി. ശിവൻകുട്ടി, ആന്റണി രാജു, ജി. ആർ. അനിൽ, ആർച്ചുബിഷപ് സൂസൈപാക്യം, സി. എസ്. ഐ സഭാ മോഡറേറ്റർ ബിഷപ് ധർമ്മരാജ് റസാലം, പോത്തൻകോട് ശാന്തിഗിരി ആശ്രമം ജനറൽ സെക്രട്ടറി സ്വാമി ശ്രീ ഗുരുരത്നം ജ്ഞാന തപസ്വി, പാളയം ഇമാം ഡോക്ടർ വി. പി. സുഹൈബ് മൗലവി ,ഡോ. ശശി തരൂർ എം. പി., കടകംപള്ളി സുരേന്ദ്രൻ എം.എൽ.എ, വി. കെ. പ്രശാന്ത് എം.എൽ.എ, സീറോ മലബാർ സഭാ പ്രതിനിധി ഫാ. ജോസഫ് കീപ്രത് OFM, മലങ്കര ഓർത്തഡോക്സ് സഭാ പ്രതിനിധി ഫാ. ജോസഫ് സാമുവൽ കറുകയിൽ കോറെപ്പിസ്കോപ്പ, മണ്ണന്തല വാർഡ് കൗൺസിലർ വനജ രാജേന്ദ്രൻ, ജോൺസൺ ജോസഫ്, മോൺ. മാത്യു മനക്കരകാവിൽ കോറെപ്പിസ്കോപ്പ, മോൺ. വർക്കി ആറ്റുപുറത്ത്, ജനറൽ കൺവീനർ ഫാ. നെൽസൺ വലിയ വീട്ടിൽ എന്നിവർ പ്രസംഗിച്ചു. പോസ്റ്റൽ വകുപ്പ് പ്രസിദ്ധീകരിക്കുന്ന സ്റ്റാമ്പ് കർദിനാൾ മാർ ക്ലീമിസ് ബാവാ പ്രകാശനം ചെയതു

### ഉപകാരസ്മരണ



**ജോസഫ് കോശി**



# സത്യം പറഞ്ഞ ജൂറിക്ക് നല്ല നമസ്ക്കാരം!



ഫാ. വർഗീസ് വള്ളിക്കാട്ട്

ചില നല്ല കാര്യങ്ങൾ സംഭവിക്കുമ്പോൾ, കണ്ടില്ല എന്നു നടിയ്ക്കുന്നത് ശരിയല്ലല്ലോ. സംസ്ഥാന ടെലിവിഷൻ അവാർഡ് നിർണ്ണയത്തെപ്പറ്റിത്തന്നെയാണ്! ആദ്യംതന്നെ, പുരസ്കാരജേതാക്കൾക്ക് അഭിനന്ദനങ്ങൾ! അങ്ങിനെ വേണമല്ലോ തുടങ്ങാൻ!

അവാർഡ് നിർണ്ണയിച്ച ജൂറിയുടെ നിരീക്ഷണങ്ങളും വിലയിരുത്തലുകളും ഗൗരവ ശ്രദ്ധ അർഹിക്കുന്നതാണ്! കഥാ വിഭാഗത്തിൽ ആകെ 39 എൻട്രികളാണത്രെ സമർപ്പിക്കപ്പെട്ടത്. 'ജൂറിയുടെ മുന്നിലെത്തിയ എൻട്രികളിൽ ഭൂരിഭാഗവും അവാർഡിന്റെ ഉദ്ദേശ്യലക്ഷ്യങ്ങൾ ഒന്നും തന്നെ സാക്ഷാത്കരിക്കുന്നവയായിരുന്നില്ല' എന്നതും, അതുകൊണ്ടുതന്നെ 'മികച്ച സീരിയൽ, മികച്ച രണ്ടാമത്തെ സീരിയൽ, മികച്ച സംവിധായകൻ, മികച്ച കലാ സംവിധായകൻ എന്നീ വിഭാഗങ്ങളിൽ ഈ വർഷം പുരസ്കാരം നൽകാൻ സാധിച്ചിട്ടില്ല' എന്നതും ശ്രദ്ധാർഹമാണ്! കൂടാതെ, പ്രഖ്യാപിച്ച അവാർഡുകളുടെ നിർണയത്തിന് 'ജൂറിക്ക് ഏറെ പരിശ്രമിക്കേണ്ടിവന്നു' എന്നാണ് ഇത് സംബന്ധിച്ച റിപ്പോർട്ടുകളിൽ കാണുന്നത്!

മലയാളത്തിന്റെയോ മലയാളികളുടെയോ, സമകാലിക ജീവിതത്തിന്റെ കഥയില്ലായ്മയിലേക്കോ കള്ളത്തരത്തിലേക്കോ, അല്പമെങ്കിലും വെളിച്ചം വീശാൻ പര്യാപ്തമാണ് മേല്പറഞ്ഞ നിരീക്ഷണങ്ങൾ! അത്, എന്നെ അൽപ്പവും അത്ഭുതപ്പെടുത്തുന്നില്ല,എന്നാൽ നിരാശപ്പെടുത്തുന്നുണ്ട്. ആ നിരാശ പെട്ടെന്നുണ്ടായ ഒന്നല്ല. നമ്മുടെ സാംസ്കാരിക മണ്ഡലത്തെ ബാധിച്ചിരിക്കുന്ന ജീർണ്ണത, കണ്ടുകൊണ്ടിരിക്കുന്നവരിൽ ഒരാൾ എന്ന നിലയിൽ, മനസ്സിനെ ഏറെക്കാലമായി കാർമേഘം പോലെ മൂടിനിൽക്കുന്ന ഒന്നാണത്. മലയാളി തന്റെ സർഗ്ഗ ചൈതന്യത്തെ ആവിഷ്കരിക്കുന്ന, സാംസ്കാരിക രംഗത്തിന് എന്താണ് പറ്റിയത്? എപ്പോഴാണ് നമുക്ക് സത്യം പറയാനുള്ള അർജ്ജവത്വം നഷ്ടപ്പെട്ടതും അർത്ഥസത്യങ്ങളിലും അസത്യങ്ങളിലും അഭിരമിച്ച്, സ്നേഹിക്കാനും ശാസിക്കാനുമുള്ള ശേഷി നഷ്ടമായതും?

ആരൊക്കെയാണ് നമ്മുടെ സമൂഹത്തിലെ ബുദ്ധിജീവിയും സാംസ്കാരിക നായകരും? സമൂഹത്തോട് അവർക്കു എന്ത് സത്യമാണ് പറയാനുള്ളത്? അല്ലെങ്കിൽ, എന്ത് അസത്യമാണ് അവർ മൂടിവയ്ക്കാൻ ശ്രമിക്കുന്നത്? പകരം, എന്തു കള്ളമാണ് അവർ പ്രചരിപ്പിക്കാൻ അത്യധ്വാനം ചെയ്യുന്നത്? വായനക്കാരന്റെ ചിന്തയുടെ വാതായനങ്ങൾ തള്ളിത്തുറക്കാൻ ശേഷിയുള്ള എഴുത്തുകൾ ഉണ്ടാകുന്നുണ്ടോ? ഹൃദയത്തെ മഥിക്കാൻ കഴിയുന്ന രചനകൾ ഉണ്ടാകുന്നുണ്ടോ? മലയാളത്തിൽ നല്ല എഴുത്തുകാർ ഇല്ല എന്നല്ല, നല്ല എഴുത്തു സംഭവിക്കുന്നുണ്ടോ എന്നതാണ് പ്രസക്തമായ ചോദ്യം.

ഉണ്ടെങ്കിൽ, അത്തരം എഴുത്തുകൾ വെള്ളിത്തിരയിലൂടെയും ടെലിവിഷനിലൂടെയുമൊക്കെ ആസ്വാദകരിലേക്ക് എത്തിക്കാൻ കഴിവുള്ള ചലച്ചിത്രകാര



ന്മാരും സീരിയൽ സംവിധായകരുമൊക്കെ നമുക്കുണ്ടോ? കഥയില്ലായ്മകൾ മാത്രം ആവിഷ്കരിച്ച 39 കലാസൃഷ്ടികളെപ്പറ്റി നാം എന്താണ് മനസ്സിലാക്കേണ്ടത്? സമൂഹത്തെ ചിന്തിപ്പിക്കുകയും നന്മയിലേക്ക് പരിവർത്തിപ്പിക്കുകയും ചെയ്യാൻ കഴിയുന്ന എഴുത്തോ സിനിമയോ സീരിയലോ കണ്ടിട്ടും വായിച്ചിട്ടും എത്ര കാലമായി എന്ന് ആരെങ്കിലും ചിന്തിച്ചു നോക്കിയിട്ടുണ്ടോ? സാഹിത്യകാരന് ഈ സമൂഹത്തോട് പറയാനുള്ളത്സാഹിത്യ രചനകളിലൂടെ പറയണം. സിനിമാക്കാരൻ സിനിമയിലൂടെയും! അങ്ങിനെയാണ് നല്ല എഴുത്തും സീരിയലുകളും സിനിമകളും ഉണ്ടാകുന്നത്. (അതുണ്ടാകുന്നില്ലെങ്കിൽ, എന്തുകൊണ്ട് എന്ന് ആലോചിക്കണം).

ആഴമായും സൂക്ഷ്മമായും സമൂഹത്തെ കാണുന്ന ചിന്തകരും സാഹിത്യകാരന്മാരും സാഹിത്യകാരികളും കലാകാരന്മാരും കലാകാരികളുമൊക്കെയാണ് എക്കാലവും ചരിത്രകാരന്മാരേക്കാൾ ജീവിതത്തോടും കാലഘട്ടത്തോടും സത്യസന്ധത പുലർത്തുന്നത് എന്നാണ് വിശ്വസാഹിത്യത്തിലെ ഇതിഹാസ സമാനങ്ങളായ രചനകൾ നമുക്ക് പറഞ്ഞുതരുന്നത്. കമ്യൂണിസ്റ്റു വിപ്ലവത്തിന്റെ ചരിത്രം പറയുന്ന ഏതു ഗ്രന്ഥത്തെക്കാൾ മാക്സിം ഗോർക്കിയുടെ 'അമ്മ' എന്ന കൃതി ആ കാലഘട്ടത്തിലെ തൊഴിലാളിയുടെ ജീവിതവും മാറ്റത്തിനുവേണ്ടിയുള്ള അഭിലാഷവും വായനക്കാരന്റെ മനസ്സിൽ സജീവമായി പതിപ്പിക്കും. അത്തരം രചനകളാണ് മലയാളത്തിൽ തകഴിയേപോലുള്ള, കാലഘട്ടത്തിന്റെ കഥ പറയുന്ന, എഴുത്തുകാരെ സൃഷ്ടിച്ചത്.

രാഷ്ട്രീയ പാർട്ടികൾക്കുവേണ്ടി, സത്യത്തോട് പ്രതിബദ്ധതയില്ലാതെ ചരിത്ര രചന നടത്തുന്നവരും കാലഘട്ടത്തിന്റെ പൊയ്മുഖങ്ങളെ കണ്ടില്ലെന്നു നടിക്കുന്നവരും, സ്ഥാനമാനങ്ങൾക്കും സമ്പത്തിനും വേണ്ടി എഴുത്തിനെയും മാധ്യമ പ്രവർത്തനത്തെയും ഉപയോഗിക്കുന്നവരും ഏറിവരുന്ന കാലത്ത്, നിലവാരമുള്ള രചനകളും ആവിഷ്കാരങ്ങളും ഉണ്ടാകണം എന്ന് ആഗ്രഹിക്കുന്നത് അത്യാഗ്രഹമോ, അവിവേകമോ ആയി ചിത്രീകരിക്കപ്പെട്ടേക്കാം. എങ്കിലും നിരാശയുണ്ട് എന്ന് പറയാതിരിക്കാൻ കഴിയുന്നതെങ്ങിനെ?

പിൻ കുറിപ്പ്: സത്യം പറയാനുള്ള കഴിവ് മലയാളികൾക്ക് നഷ്ടമായിട്ടു നൂറു വർഷത്തിലേറെയായി എന്നതിനാലാവാം, 1921-ൽ എന്തുണ്ടായി എന്ന് വ്യക്തമായ ഒരു ഉത്തരമില്ലാതെ, ഇന്നും നമ്മൾ തർക്കിച്ചുകൊണ്ടിരിക്കുന്നത്. മലബാർ കലാപത്തെ ആവിഷ്കരിക്കുന്ന കാലാതിവർത്തിയായ ഒരു നോവൽപോലും മലയാളത്തിൽ ഉണ്ടായില്ല എന്നത് മലയാളിയുടെ 'ദുരവസ്ഥ'യല്ലെങ്കിൽ, പിന്നെയെന്താണ്? മലയാളത്തിന്റെ എക്കാലത്തെയും 'ആശാന്' നമോവാകം!




# വചനവിചിന്തനം

## ഫാദർ മാത്യു ചാർത്താക്കുഴിയിൽ



**ഫാ. ജോസഫ് വള്ളിയാട്ട്**

ഏത് ക്രൈസ്തവ സമൂഹത്തിന്റെയും അനുദിന ദൈവാനുഭവത്തിന്റെ ഏറ്റവും പ്രധാന കൈവഴി തിരുവചനം ആണ്. വചനം വായിക്കുന്നത്, കേൾക്കുന്നത്, ധ്യാനിക്കുന്നത് ദൈവത്തോടൊപ്പം തന്റെ ജീവിതം രൂപപ്പെടുത്തുവാൻ ക്രൈസ്തവനെ ശക്തിപ്പെടുത്തുന്നു. വ്യക്തിപരമായ വായന തീർച്ചയായും ആധ്യാത്മിക പുരോഗതിക്ക് ഉതകുന്ന ഒന്നാണ്. എന്നാൽ വചന അനുഭവത്തിന്റെ ഏറ്റവും ഫലദായകമായ രൂപവും ഇടവും ആരാധനയിലേതാണ്. സഭയോട് ചേർന്ന് പ്രാർത്ഥിക്കുമ്പോൾ നാം വചനം ധ്യാനിക്കുന്നു. വചനമായ യേശു കൂദാശാപരവും പ്രതിഷ്ഠാപരവുമായ അടയാളങ്ങളിലൂടെ അവിടെ സന്നിഹിതനാകുന്നു. ആരാധനാ സമൂഹത്തിൽ കുടികൊള്ളുന്ന പരിശുദ്ധാത്മാവ് വചനം സ്വീകരിക്കാൻ നമ്മെ ഒരുക്കുന്നു. അഭിഷേകം പ്രാപിച്ച പരികർമി വചനം പ്രഘോഷിക്കുകയും വ്യാഖ്യാനിക്കുകയും ചെയ്യുന്നു. സഭയുടെ പ്രബോധനാധികാരത്തോടും ആരാധനയിൽ മൗതികമായി സന്നിഹിതരാകുന്ന വിശുദ്ധരുടെ ഗണത്തോടും ചേർന്ന് വചനം ധ്യാനിക്കുവാൻ നമുക്ക് സാധിക്കുന്നു.

നൂറുമേനിയോളം ഫലമൊരുക്കുവാൻ ദിവ്യകർഷകൻ തന്റെ വയലുകളെ ഒരുക്കുന്ന ഇടമാണ് ആരാധനാക്രമം. അവിടെ ഓരോ ദിവസവും യേശുവിന്റെ മനുഷ്യാവതാര വ്യാപാരത്തിന്റെ ക്രമാനുഗതമായ പിന്തുടരലാണ്. ഏഴുകാലങ്ങളിൽ, അവയ്ക്ക് അടിസ്ഥാനമായ പെരുന്നാളുകളിൽ, അൻപത്തിരണ്ട് ഞായറാഴ്ചകളിൽ, അവയ്ക്കിടയിലുള്ള ആഴ്ചക്രമത്തിന്റെ അനുഷ്ഠാനത്തിലെല്ലാം യേശുവിനോട് ചേർന്ന് ദൈവപിതാവിന്റെ ഇഷ്ടത്തിലേക്ക് പ്രവേശിക്കുവാൻ വിശ്വാസിക്ക് വഴി ഒരുങ്ങുന്നു.

ആരാധനയിലൂടെയുള്ള ഈ വചന അനുഭവത്തിന് ഏറ്റം സഹായകരമായ ഒരു ഗ്രന്ഥമാണ് ഫാ. ഡോ. മാത്യു ചാർത്താക്കുഴിയിൽ രചിച്ച വചന വിചിന്തനം എന്ന ഗ്രന്ഥം. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആരാധനാക്രമം അനുസരിച്ചുള്ള ആണ്ടുവട്ടത്തിലെ എല്ലാ ദിവസത്തെയും സുവിശേഷ വായനകളെ അധികരിച്ചുള്ള ലഘുധ്യാനങ്ങളാണ് ഈ പുസ്തകത്തിന്റെ ഉള്ളടക്കം. ഒരു വർഷടത്തെ കാലയളവിൽ ദിവസവും സമയം നീക്കിവച്ച് തയ്യാറാക്കിയ ഈ ധ്യാനക്കുറിപ്പുകൾ ലൈഫ്ഡേ (www.lifeday.in) വെബ്സൈറ്റിൽ അനുദിനം പ്രസിദ്ധീകരിച്ചവയാണ്.

വചനത്തിന്റെ സാരാംശത്തെ സമീപസ്ഥമാക്കുന്നു എന്നതാണ് ഞാൻ ഈ പുസ്തകത്തിൽ കാണുന്ന ഏറ്റവും വലിയ സവിശേഷത. സങ്കീർണവും സാങ്കേതികവുമായ വിശകലനങ്ങൾ ഒഴിവാക്കി എന്നതുമാത്രമല്ല ഇങ്ങനെ പറയാനുള്ള കാരണം. അനുദിന ജീവിതത്തിന്റെ സാഹചര്യങ്ങളിലേക്ക് ദൈവവചനം വേരോടുന്നതിനുള്ള സൂക്ഷ്മമായ ശ്രദ്ധ സുവിശേഷത്തിലെ ഉപദേശങ്ങളിൽ കർത്താവ് കാണിച്ച അതേ ശ്രദ്ധ ഈ രചനയിലുണ്ട്. ധ്യാനചിന്തകളുടെ ദൈർഘ്യം ഒരു പേജിൽ പരിമിതപ്പെടുത്തിയിരിക്കുന്നതുപോലും അനുദിന പ്രാർത്ഥനയോട് ചേർത്ത് വചനം ധ്യാനിക്കാൻ ആഗ്രഹിക്കുന്നവരെ സഹായിക്കുന്നതാണ്.

പ്രകടമായ ലാളിത്യം ചിന്തകളുടെ ആഴം കുറയ്ക്കുന്നു എന്ന് തെറ്റിദ്ധരിക്കരുത്. ഇവിടെ പങ്കുവയ്ക്കപ്പെടുന്ന ചിന്തകൾ ആഴപ്പെടുന്നത് ദൈവവചനം അനുഭവതലത്തിൽ എത്തിക്കുന്ന ഉറവിടങ്ങളോട് ചേർന്നു നിന്നുകൊണ്ടാണ്. വിശുദ്ധ ഗ്രന്ഥത്തിന്റെ സാംസ്കാരിക പശ്ചാത്തലം ഈ കുറിപ്പുകളിൽ നന്നായി വെളിപ്പെടുന്നുണ്ട്. പാരമ്പര്യത്തിന്റെ സജീവ കൈവഴികളായ ആരാധനാ പാരമ്പര്യത്തിൽ നിന്നും സഭയുടെ ആനുകാലിക പ്രബോധനങ്ങളിൽ നിന്നുമാണ് പല വിചിന്തനങ്ങളും ജീവൻ കൊള്ളുന്നത്. ദൈവവചനത്തിന്റെ വിശ്വസ്ത പ്രഘോഷകരായ വിശുദ്ധരുടെ ജീവിത മാതൃകകൾ മറ്റു കുറിപ്പുകളുടെ ഹൃദയത്തുടിപ്പാകുന്നു. സാഹിത്യം, തത്വചിന്ത മുതലായവയിൽ വെളിപ്പെടുന്ന മാനവീയതയുടെ വെളിച്ചവും നന്നായി സ്വീകരിച്ചിട്ടുള്ളവയാണ് ഈ ധ്യാനങ്ങൾ.



ക്രൈസ്തവ കാഹളത്തിൽ തുടർച്ചയായ പംക്തികളിലൂടെ വായനക്കാർക്ക് സുപരിചിതനാണ് മാത്യു അച്ചൻ. പ്രത്യേകിച്ചും സാന്തിയായോ ദെകമ്പോസ്കതെല്ലയിലെ തീർത്ഥാടന അനുഭവം പങ്കുവച്ച അനുഭവക്കുറിപ്പുകൾ ഈ വന്ദ്യ വൈദികന്റെ ആധ്യാത്മികമായ ഉണർവിന്റെ സാക്ഷ്യം കൂടിയായിരുന്നു. അതേ ഹൃദ്യതയും അടുപ്പവും ഈ വചനക്കുറിപ്പുകളിലും വായിച്ചറിയാം.

എന്തുകൊണ്ടും അനുദിന പ്രാർത്ഥനകളിൽ സഭയോടൊപ്പം ദൈവവചനം ധ്യാനിക്കുവാൻ ആഗ്രഹിക്കുന്ന സകലരും സ്വന്തമാക്കേണ്ടുന്ന ഒന്നാണീ പുസ്തകം. മലങ്കര സെമിനാരിയിൽ നിന്ന് ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കാൻ സാധിച്ചത് വലിയ സന്തോഷമായി കരുതുന്നു. 380 പേജുകളുള്ള സാമാന്യം വലിയ ഒരു പുസ്തകത്തിന്റെ മുഖവില 300 രൂപ മാത്രമാണ്. സഭയുടെ ഔദ്യോഗിക പുസ്തകവിതരണശാലകളിൽ കോപ്പികൾ ലഭ്യമാണ്.

പ്രത്യേകമായും അനുദിനം വിശുദ്ധ കുർബാനയിൽ പങ്കുചേരുന്ന വിശ്വാസികൾക്ക് ഈ പുസ്തകം വലിയ സഹായമായിരിക്കും. സഫലമായ വായന ആശംസിക്കുന്നു.







# പുനരൈക്യ വാർഷിക ആഘോഷ ദൃശ്യങ്ങൾ








ST. JOHN'S
AYURVEDA & PANCHAKARMA HOSPITAL
St. John's Malankara Medical Village, Pirappancodu
email: stjohnsayurveda@gmail.com
Lifestyle disorders
Joint Disorders
Knee Pain
Rheumatism
Osteo Arthritis
Neck & Back Pain
Cervical & Lumbar Spondylosis
Hair fall
Migraine
Asthma
Sinusitis
Stress
Insomnia
B.P
Diabetes
Skin Diseases Like psoriasis
Eczema
Anaemia
Piles
Acidity
Gastric Problems
Gynecological / Menstrual Problems
Contact: 7736 935 337, 7736 935 338
Revive your health

RNI Licence No. 5675/1960
Registered-Postal Reg.No.KL/TV(N)284/2021-2023
Date of Publication 8-10-2021

**Christavakahalam Monthly, OCTOBER 2021**
Annual Subscription Rs. 150/-
Single Copy Rs. 15/-



Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com